## മധുരമായ കുട്ടികളെ – സത്യം കേൾപ്പിക്കുന്നത് ഒരേഒരു ബാബയാണ്, അതുകൊണ്ട് ഒരു ബാബയിൽ നിന്ന് മാത്രം കേൾക്കൂ, മനുഷ്യരിൽ നിന്നല്ല, ഒരു ബാബയിൽ നിന്ന് കേൾക്കുന്നവർ തന്നെയാണ് ജ്ഞാനി

**ചോദ്യം:–** ഏത് ആത്മാക്കളാണോ നമ്മുടെ ദൈവീക കുലത്തിലേതായിരിക്കുന്നത്, അവരുടെ മുഖ്യ അടയാളം എന്തായിരിക്കും?

**ഉത്തരം:–** അവർക്ക് ഈ ജ്ഞാനം വളരെ നല്ലതും മധുരവുമായി തോന്നും. അവർ മനുഷ്യ മതം ഉപേക്ഷിച്ച് ഈശ്വരീയ മതത്തിലൂടെ നടക്കാൻ തുടങ്ങും. ബുദ്ധിയിൽ വരും ശ്രീമത്തിലൂടെ മാത്രമാണ് നമ്മൾ ശ്രേഷ്ഠമാകുക. ഇപ്പോൾ ഇത് പുരുഷോത്തമ സംഗമയുഗമാണ് നടന്നുകൊണ്ടിരിക്കുന്നത്, നമുക്ക് തന്നെ ഉത്തമ പുരുഷനാകണം.

**ഓം ശാന്തി**. മധുര–മധുരമായ ആത്മീയ കുട്ടികളേ ആത്മ–അഭിമാനിയായി ഭവിക്കൂ. ദേഹത്തിന്റെ അഭിമാനം ഉപേക്ഷിച്ച് സ്വയത്തെ ആത്മാവെന്ന് മനസ്സിലാക്കൂ. ഇതും അറിയാം പരമാത്മാവ് ഒന്നാണ്. ബ്രഹ്മാവിനെ പരമാത്മാവെന്ന് പറയില്ല. ബ്രഹ്മാവിന്റെ 84 ജന്മങ്ങളുടെ കഥ നിങ്ങൾക്കറിയാം. ഇത് അദ്ദേഹത്തിന്റെ അന്തിമ ജന്മമാണ്. എനിക്ക് വരേണ്ടതും ഇതിൽ തന്നെയാണ്, ആരാണോ 84 ജന്മം പൂർണ്ണമായി എടുത്തിട്ടുള്ളത്, അവർക്ക് തന്നെയാണ് പറഞ്ഞ് കൊടുക്കുന്നത്. നിങ്ങൾ 84 ജന്മങ്ങളെക്കുറിച്ചറിയുന്നില്ല, ഞാൻ തന്നെയാണ് നിങ്ങൾക്ക് പറഞ്ഞ് തരുന്നത്. ഏറ്റവും ആദ്യം നിങ്ങൾ ഈ ദേവീ–ദേവതയായിരുന്നു. ഇപ്പോൾ വീണ്ടും ഇതാകുന്നതിന് വേണ്ടി പുരുഷാർത്ഥം ചെയ്യണം. പുനർജന്മം അത് ആദ്യത്തെ ജന്മം മുതൽ തന്നെ ആരംഭിക്കുന്നു. ഇപ്പോൾ ബാബ പറയുന്നു– ഞാൻ എന്താണോ നിങ്ങളെ കേൾപ്പിക്കുന്നത്, അതാണ് ശരി. ബാക്കി എന്തെല്ലാമാണോ നിങ്ങൾ കേട്ടത്, അതെല്ലാം തെറ്റാണ്. എന്നെയാണ് പറയുന്നത് സത്യം, സത്യം പറയുന്ന ആൾ. ഞാൻ സത്യ ധർമ്മത്തിന്റെ സ്ഥാപന ചെയ്യാൻ വരുന്നു. പറയാറുണ്ട് സത്യമുണ്ടെങ്കിൽ നൃത്തം ചെയ്യൂ അർത്ഥം സത്യമുണ്ടെങ്കിൽ സന്തോഷത്തിൽ നൃത്തം ചെയ്യൂ. ഇതാണ് ജ്ഞാന ഡാൻസ്. ഭക്തർ കൃഷ്ണനെയാണ് കാണിക്കുന്നത്– മുരളി വായിച്ചു, രാസ നൃത്തം ചെയ്തു. കൃഷ്ണൻ സത്യഖണ്ഢത്തിന്റെ അധികാരിയാണ്. എന്നാൽ കൃഷ്ണനെയും ആക്കിത്തീർക്കുന്നതാരാണ്? സത്യഖണ്ഢം സ്ഥാപിക്കുന്നതാരാണ്? അതാണ് സത്യഖണ്ഢം, ഇതാണ് അസത്യഖണ്ഢം. എപ്പോഴാണോ ലക്ഷ്മീ–നാരായണന്റെ രാജ്യമുണ്ടായിരുന്നത് അപ്പോൾ ഭാരതം സത്യഖണ്ഢമായിരുന്നു, ആ സമയം മറ്റൊരു ഖണ്ഢവും ഇല്ലായിരുന്നു. മനുഷ്യർ ഈ കാര്യം അറിയുന്നില്ല അതായത് സ്വർഗ്ഗം എവിടെയായിരുന്നുവെന്ന്? ആരെങ്കിലും മരിക്കുകയാണെങ്കിൽ പറയുന്നു സ്വർഗ്ഗവാസിയായി. ബാബ മനസ്സിലാക്കിത്തരികയാണ് നിങ്ങൾ തെറ്റിൽ കുടുങ്ങിയിരിക്കുന്നു. മായക്ക് അധീനമായിരിക്കുന്നു. ഇപ്പോൾ നിങ്ങൾക്ക് ബാബ വന്ന് ശരിയായത് പറഞ്ഞ് തരുന്നു. നിങ്ങൾക്കറിയാം ഭക്തർക്ക് ഭക്തിയുടെ ഫലം നൽകുന്നത് ഭഗവാനാണ്. ഈ സമയം എല്ലാവരും ഭക്തിയിലാണ്. എന്തെല്ലാം ശാസ്ത്രങ്ങൾ മുതലായവയാണോ ഉള്ളത് എല്ലാം ഭക്തി മാർഗ്ഗത്തിന്റേതാണ്. ഈ ഗീതം ആലപിക്കുക എന്നതെല്ലാം ഭക്തിമാർഗ്ഗമാണ്. ജ്ഞാന മാർഗ്ഗത്തിൽ ഭജനയില്ല. നിങ്ങൾക്കറിയാം നമ്മുക്ക് ശബ്ദത്തിന് ഉപരിപോകണം, തിരിച്ച് പോകണം. ബാബ പറയുന്നു– മധുരമായ കുട്ടികളേ, വായിലൂടെ അല്ലയോ ഭഗവാനേ എന്നുപോലും ഒരിക്കലും പറയരുത്. ഇതും ഭക്തി മാർഗ്ഗമാണ്. കലിയുഗത്തിന്റെ അന്ത്യം വരെ ഭക്തിമാർഗ്ഗമാണ് നടക്കുന്നത്. ഇപ്പോൾ ഇതാണ് പുരുഷോത്തമ സംഗമയുഗം, ഈ സമയം ബാബ വന്ന് ജ്ഞാനത്തിലൂടെ നിങ്ങൾ കുട്ടികളെ ഉത്തമ പുരുഷന്മാരാക്കുന്നു. നിങ്ങൾ ഒരേഒരു ഈശ്വരീയ മതത്തിലൂടെ നടക്കൂ. എന്താണോ ഈശ്വരൻ പറയുന്നത് അതാണ് ശരി. ബാബ മനുഷ്യ ശരീരത്തിൽ വന്ന് കേൾപ്പിക്കുന്നു– നിങ്ങൾ എത്ര വിവേകശാലികളായിരുന്നു, ഇപ്പോൾ എത്ര വിവേകശൂന്യരായിരിക്കുന്നു. നിങ്ങൾ സ്വർണ്ണിമ യുഗത്തിലായിരുന്നു, ഇപ്പോൾ ഇരുമ്പുയുഗത്തിൽ വന്നിരിക്കുന്നു. ആരാണോ ഇവിടുത്തേതായുള്ളത് അവർക്ക് ഈ ജ്ഞാനം വളരെ നല്ലതായി തോന്നും. ഇവിടെയുള്ളവർക്ക് വളരെ മധുരമായിത്തോന്നും. ഈ ബാബ സ്വയം ഗീത പഠിച്ചിരുന്നു. ബാബയെ ലഭിച്ചപ്പോൾ എല്ലാം ഉപേക്ഷിച്ചു. വളരെയധികം ഗുരുക്കൻമാരെയും സ്വീകരിച്ചിരുന്നു. ബാബ പറഞ്ഞു– ഇതെല്ലാം ഭക്തിമാർഗ്ഗത്തിലെ ഗുരുക്കൻമാരാണ്. ജ്ഞാനമാർഗ്ഗത്തിലെ ഗുരു ഞാൻ ഒരാൾ മാത്രമാണ്. ജ്ഞാനം എപ്പോഴാണോ എന്നിൽ നിന്നും കേൾക്കുന്നത് അപ്പോഴാണ് അവരെ ജ്ഞാനി എന്ന് പറയാൻ സാധിക്കുന്നത്. ബാക്കി എല്ലാവരും ഭക്തരാണ്. ശ്രീമത്ത് മാത്രമാണ് ശ്രേഷ്ഠം, ബാക്കി എല്ലാം മനുഷ്യമതമാണ്, ഇതാണ് ഈശ്വരീയമതം. അതാണ് രാവണ മതം, ഇതാണ് ഭഗവാന്റെ മതം. ഭഗവാൻ പറയുകയാണ് –നിങ്ങൾ എത്ര മഹാഭാഗ്യശാലിയാണ്, അതുകൊണ്ട് ഇപ്പോൾ

നിങ്ങളുടെ ജന്മം വജ്ര സമാനമാണ്. മോതിരത്തിൽപ്പോലും മദ്ധ്യത്തിൽ വജ്രം വെയ്ക്കാറുണ്ട്. മാലയിൽ മുകളിൽ പുഷ്പമാണ്, പിന്നീട് മേരു. പേര് ആദം-ബീബി എന്നാണ്. നിങ്ങൾ പറയും മമ്മാ-ബാബയെന്ന്. ആദി ദേവനും ആദി ദേവിയും, ഇത് സംഗമയുഗത്തിന്റേതാണ്. സംഗമയുഗമാണ് ഏറ്റവും ഉത്തമം, അപ്പോഴാണ് ഈ രാജ്യത്തിന്റെ സ്ഥാപന നടന്നുകൊണ്ടിരിക്കുന്നത്. നിങ്ങൾ കുട്ടികൾക്ക് 16 കലാ സമ്പൂർണ്ണരായി ഇവിടെത്തന്നെ മാറണം. പഴയ ലോകത്തെ പുതിയതാക്കാനാണ് ബാബ വരുന്നത്. ഈ ലോകത്തിന്റെ കാലാവധി നിങ്ങൾ കുട്ടികൾക്കല്ലാതെ മറ്റാർക്കും അറിയില്ല. ലക്ഷം വർഷങ്ങളെന്ന് പറയുന്നു. ഇതെല്ലാം അസത്യമായ കാര്യങ്ങളാണ്. അസത്യമായ മായ, അസത്യമായ ശരീരം..... എന്ന് പറയുന്നു. സത്യം സത്യമായത് പുതിയ ലോകം മാത്രമാണ്. ഇതാണ് അസത്യഖണ്ഢം. വീണ്ടും അസത്യഖണ്ഢത്തെ സത്യഖണ്ഢമാക്കുക ഇത് ബാബയുടെ മാത്രം കർത്തവ്യമാണ്. ബാബ പറയുന്നു ഭക്തിമാർഗ്ഗത്തിൽ എന്തെല്ലാമാണോ പഠിച്ചത്, അതെല്ലാം മറക്കൂ. ഇതാണ് നിങ്ങളുടെ പരിധിയില്ലാത്ത വൈരാഗ്യം. സന്യാസിമാരാണെങ്കിൽ കേവലം വീടും-കുടുംബവും ഉപേക്ഷിച്ച് പിന്നീട് ഈ ലോകത്തിൽ, കാട്ടിൽ പോകുന്നു. ഇതും ഡ്രാമയിൽ ഉള്ളതാണ്. എന്തുകൊണ്ട് എന്ന ചോദ്യമില്ല. ഇത് ഉണ്ടായതും ഉണ്ടാക്കപ്പെട്ടതുമായ കളിയാണ്. നിങ്ങൾ കുട്ടികൾക്ക് ബാബ മനസ്സിലാക്കിത്തരികയാണ്, അതായത് ഇങ്ങനെ-ഇങ്ങനെയെല്ലാമാണ് ഉണ്ടാകുന്നത്. മറ്റൊരു ധർമ്മത്തിലുള്ളവർക്കും സ്വർഗ്ഗത്തിലേക്ക് വരാൻ സാധിക്കില്ല. ബൗദ്ധികൾ, ക്രിസ്ത്യൻസ് ഇവർ ആരും സ്വർഗ്ഗത്തിലേക്ക് വരുന്നില്ല. അവർ പിന്നീടാണ് വരുന്നത്. ഏറ്റവും ആദ്യമുള്ളത് ദൈവീകകുലമാണ്, പിന്നീട് ഇബ്രാഹിം, ബുദ്ധൻ, ക്രിസ്തു എന്നിവർ വന്ന് തന്റെ ധർമ്മം സ്ഥാപിക്കുന്നു. ബാബ പുരുഷോത്തമ സംഗമയുഗത്തിൽ വന്ന് ഈ ദൈവീക ധർമ്മം സ്ഥാപിക്കുന്നു.

ഏത് ആത്മാവായാലും വരുന്നത് ഗർഭത്തിലേക്ക് തന്നെയാണ്. ചെറിയകുട്ടിയിൽ നിന്ന് വലുതാകുന്നു. ശിവബാബയാണെങ്കിൽ ചെറുതോ വലുതോ ആകുന്നില്ല. ബാബ ഗർഭത്തിലൂടെ ജന്മവും എടുക്കുന്നില്ല. ബുദ്ധന്റെ ആത്മാവും വന്ന് പ്രവേശിച്ചതാണ്, അതിന് മുമ്പ് ബുദ്ധധർമ്മം ഉണ്ടായിരുന്നില്ല. തീർച്ചയായും ഇവിടെയുള്ള ഏതെങ്കിലും മനുഷ്യ ശരീരത്തിലാണ് പ്രവേശിക്കുക. പിന്നീട് ഗർഭത്തിലേക്ക് തീർച്ചയായും പോകും. ബുദ്ധ ധർമ്മം ഒരാളാണ് സ്ഥാപിച്ചത് പിന്നീട് അവർക്ക് പിറകെ വന്നുകൊണ്ടിരുന്നു. അങ്ങനെ അഭിവൃദ്ധിപ്പെട്ടു. എപ്പോഴാണോ ലക്ഷങ്ങളുടെ കണക്കിലെത്തുന്നത് അപ്പോൾ രാജധാനി നടക്കുന്നു. ബൗദ്ധികളുടെയും രാജ്യം ഉണ്ടായിരുന്നു, ബാബ മനസ്സിലാക്കിത്തരികയാണ് ഇവരെല്ലാം പിന്നീടാണ് വരുന്നത്. ഇവരെ ഗുരുവെന്ന് പറയില്ല. ഗുരു ഒന്നാണുള്ളത്. ധർമ്മസ്ഥാപകരാണെങ്കിൽ തന്റെ ധർമ്മത്തിന്റെ സ്ഥാപന ചെയ്ത് പിന്നീട് താഴേക്ക് പോകുന്നു. ബാബ എല്ലാവരെയും മുകളിലേക്കാണ് അയച്ചത് പിന്നീട് മുക്തിധാമത്തിൽ നിന്ന് ഓരോരുത്തരായി താഴേക്ക് വരുന്നു. നിങ്ങളും ജീവൻമുക്തിയിൽ നിന്ന് താഴേക്ക് വരുന്നു. അതുപോലെ അവർ പിന്നീട് മുക്തിയിൽ നിന്ന് താഴേക്ക് വരുന്നു. അവർക്ക് എന്ത് മഹിമയാണുള്ളത്. ജ്ഞാനം ആ സമയം പ്രായലോപമായിപ്പോകുന്നു. ബാബ ജ്ഞാനം നൽകുന്നത് ഗതി-സദ്ഗതിക്ക് വേണ്ടിയാണ്. അങ്ങനെയുള്ള ബാബ ഗർഭത്തിലേക്ക് വരുന്നില്ല, ബ്രഹ്മാവിന്റെ ശരീരത്തിലാണ് ഇരിക്കുന്നത്, ബാബയ്ക്ക് രണ്ടാമതൊരു പേരില്ല. മറ്റുള്ളവർക്ക് ശരീരത്തിനിട്ട പേരാണുള്ളത്. ഇത് പരമമായ ആത്മാവാണ്. ഇത് ജ്ഞാനസാഗരനാണ്. ഈ ജ്ഞാനം ആദ്യം ആദി സനാതന ദേവീ-ദേവതാ ധർമ്മത്തിലുള്ള ആത്മാക്കൾക്കാണ് ലഭിക്കുന്നത് എന്തുകൊണ്ടെന്നാൽ അവർക്ക് തന്നെയാണ് ഭക്തിയുടെ ഫലം ലഭിക്കേണ്ടത്. ഭക്തി നിങ്ങൾ തന്നെയാണ് ആരംഭിക്കുന്നത്. നിങ്ങൾക്ക് തന്നെയാണ് ഫലം നൽകുന്നത്. ബാക്കിയുള്ളതെല്ലാം ശിഖിരങ്ങളാണ്. അവർ 84 ജന്മങ്ങൾ എടുക്കുന്നില്ല. ബാബ മനസ്സിലാക്കിത്തരുന്നു - കുട്ടികളെ, നിങ്ങളിപ്പോൾ ദേഹീ-അഭിമാനിയാകൂ. സത്യയുഗത്തിൽ മനസ്സിലാക്കുന്നു- ഒരു ശരീരം വിട്ട് അടുത്തത് എടുക്കും, ദുഃഖത്തിന്റെ കാര്യമില്ല. വികാരങ്ങളുടെ കാര്യമില്ല. വികാരമുണ്ടാകുന്നത് രാവണ രാജ്യത്തിലാണ്. അത് നിർവ്വികാരീ ലോകമാണ്. നിങ്ങൾ മനസ്സിലാക്കിക്കൊടുത്താലും അവർ അംഗീകരിക്കുന്നില്ല. കല്പം മുമ്പത്തേതുപോലെ ആര് അംഗീകരിക്കുന്നോ, അവർ പദവി നേടുന്നു, ആര് അംഗീകരിക്കുന്നില്ലയോ അവർ നേടുന്നുമില്ല. സത്യയുഗത്തിൽ എല്ലാവരും പവിത്രത, സുഖ, ശാന്തിയിലാണ് കഴിയുന്നത്. എല്ലാ മനോകാമനകളും 21 ജന്മത്തിലേക്ക് പൂർത്തീകരിക്കപ്പെടുന്നു. സത്യയുഗത്തിൽ ഒരു കാമനയുമില്ല. ധാന്യം മുതലായ എല്ലാം തന്നെ അളവറ്റ് ലഭിക്കുന്നു. ഈ മുംബൈ മുമ്പ് ഉണ്ടായിരുന്നില്ല. ഉപ്പിന്റെ ഗുണമുള്ള ഭൂമിയിലല്ല ദേവതകൾ വസിക്കുന്നത്. മധുരമുള്ള നദികൾ അവിടെ ഉണ്ടായിരുന്നു, അവിടെയാണ് ദേവതകൾ ഉണ്ടായിരുന്നത്. കുറച്ച് മനുഷ്യരായിരുന്നു ഉണ്ടായിരുന്നത്, ഓരോരുത്തർക്കും വളരെയധികം ഭൂമി ഉണ്ടായിരുന്നു. കാണിക്കുന്നുണ്ട് - സുധാമാവ് രണ്ട് പിടി അവിൽ നൽകി, കൊട്ടാരം തിരികെ ലഭിച്ചു. മനുഷ്യൻ ഈശ്വരാർത്ഥം ദാന പുണ്യം ചെയ്യുന്നു. ഭഗവാനെന്താ ഏതെങ്കിലും യാചകനാണോ? ഈശ്വരൻ ദാതാവാണ്. ഈശ്വരൻ അടുത്ത ജന്മത്തിൽ വളരെയധികം നൽകും എന്നു കരുതുന്നു. നിങ്ങൾ രണ്ട് പിടിയാണ് നൽകുന്നത്, പുതിയ ലോകത്തിൽ വളരെയധികം എടുക്കുന്നു. ബാബ പറയുന്നു ഞാൻ തന്നെയാണ് നിങ്ങൾക്ക് എന്റെ പരിചയം നൽകുന്നത്.

എന്റെ പരിചയം മറ്റാർക്കും ഇല്ല. ഞാൻ ശരീരത്തിലും വരുന്നില്ല. ഞാൻ വരുന്നത് ഒരു പ്രാവശ്യം മാത്രമാണ്. എപ്പോഴാണോ പതിത ലോകത്തെ പരിവർത്തനപ്പെടുത്തേണ്ടത്. ഞാൻ തന്നെയാണ് പതിത-പാവനൻ. എന്റെ പാർട്ട് തന്നെ സംഗമയുഗത്തിലാണ്, അതും കൃത്യ സമയത്ത് വരുന്നു. നിങ്ങൾക്ക് ഇത് അറിയുകയേ ഇല്ല അതായത് ശിവബാബ എപ്പോഴാണ് ഇതിൽ പ്രവേശിക്കുന്നത്. കൃഷ്ണന്റെ തീയ്യതിയും, ദിവസവും, മിനിറ്റും, മണിക്കൂറുമെല്ലാം എഴുതുന്നുണ്ട്. ബാബയുടെ മിനിറ്റും, മണിക്കൂറുമൊന്നും കണ്ടെത്താൻ കഴിയില്ല. ഈ ബ്രഹ്മാവ് പോലും അറിഞ്ഞിരുന്നില്ല. എപ്പോഴാണോ ജ്ഞാനം കേൾപ്പിച്ചത് അപ്പോഴാണ് മനസ്സിലായത്. ആകർഷണമുണ്ടാകുന്നു. ബ്രഹ്മാവിലാണെങ്കിൽ കറ പിടിച്ചിരുന്നു. എപ്പോഴാണോ പരമപിതാ പരമാത്മാവ് പ്രവേശിച്ചത് അപ്പോഴാണ് നിങ്ങൾക്ക് ആകർഷണമുണ്ടായതും നിങ്ങൾ ഒടി വന്നതും. നിങ്ങൾ ഒന്നും തന്നെ ചിന്തിച്ചില്ല. ബാബ പറയുന്നു ഞാൻ സമ്പൂർണ്ണ പവിത്രമാണ്. നിങ്ങൾ ആത്മാക്കളിൽ കറ പിടിച്ചിട്ടുണ്ട്, ഇപ്പോൾ അതെങ്ങനെ ഇല്ലാതാക്കും? ഡ്രാമയിൽ ഓരോ ആത്മാവിനും അവരവരുടെ പാർട്ട് ലഭിച്ചിട്ടുണ്ട്. ഇത് വളരെ രഹസ്യമായ കാര്യമാണ്. ആത്മാവ് എത്ര ചെറുതാണ്. ദിവ്യദൃഷ്ടിയിലൂടെയല്ലാതെ അതിനെ ആർക്കും കാണാൻ സാധിക്കില്ല. ബാബ വന്ന് നിങ്ങൾക്ക് ജ്ഞാനത്തിന്റെ മൂന്നാം നേത്രം നൽകുന്നു. നിങ്ങൾക്കറിയാം നമ്മൾ ആത്മാക്കളെത്തന്നെയാണ് ബാബ പഠിപ്പിക്കുന്നത്. ഭക്തിമാർഗ്ഗത്തിൽ ജ്ഞാനം ആട്ടയിൽ ഉപ്പുള്ളത് പോലെയാണ്. ഏതുപോലെയാണോ ഭഗവാനുവാച എന്ന അക്ഷരം ശരിയാണ് എന്നാൽ കൃഷ്ണനെന്ന് പറയുന്നതിലൂടെ തെറ്റാകുന്നു. മൻമനാഭവ അക്ഷരം ശരിയാണ് എന്നാൽ അർത്ഥം മനസ്സിലാക്കുന്നില്ല. എന്നെമാത്രം എന്ന അക്ഷരവും ശരിയാണ്. ഇതാണ് ഗീതയുടെ യുഗം. ഭഗവാൻ ഈ സമയം മാത്രമാണ് ഈ രഥത്തിൽ വരുന്നത്, അവർ കുതിരവണ്ടി കാണിച്ചിരിക്കുന്നു. അതിൽ കൃഷ്ണൻ ഇരിക്കുന്നു. ഇപ്പോൾ ഭഗവാന്റെ ഈ രഥം എവിടെക്കിടക്കുന്നു, കുതിര വണ്ടി എവിടെക്കിടക്കുന്നു. ഒന്നും മനസ്സിലാക്കുന്നില്ല. ഇത് പരിധിയില്ലാത്ത അച്ഛന്റെ വീടാണ്. അച്ഛൻ എല്ലാ ആത്മാക്കൾക്കും അർത്ഥം കുട്ടികൾക്ക് 21 ജന്മത്തേക്ക് ആരോഗ്യവും, സമ്പത്തും, സന്തോഷവും നൽകുന്നു. ഇത് അനാദിയും അവിനാശിയുമായി ഉണ്ടായതും ഉണ്ടാക്കപ്പെട്ടതുമായ നാടകമാണ്. എപ്പോൾ ആരംഭിച്ചു എന്ന് പറയാൻ സാധിക്കില്ല. ചക്രം കറങ്ങിക്കൊണ്ടേയിരിക്കുന്നു. ഈ സംഗമത്തെയാണെങ്കിൽ ആർക്കും അറിയുകയേയില്ല. ബാബ പറഞ്ഞ് തരുന്നു ഈ നാടകം അയ്യായിരം വർഷത്തിന്റേതാണ്. പകുതി സമയം സൂര്യവംശിയും-ചന്ദ്രവംശിയും, പകുതി സമയം അർത്ഥം 2500 വർഷം ബാക്കി പകുതി സമയത്തിൽ മറ്റെല്ലാ ധർമ്മങ്ങളും. നിങ്ങൾക്കറിയാം സത്യയുഗത്തിൽ ഉള്ളത് നിർവ്വികാരി ലോകമാണ്. നിങ്ങളിപ്പോൾ യോഗബലത്തിലൂടെ വിശ്വത്തിന്റെ രാജ്യം നേടുന്നു. ക്രിസ്ത്യാനികൾ സ്വയം മനസ്സിലാക്കുന്നുണ്ട്- ഞങ്ങളെ ആരോ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്, അതിലൂടെയാണ് ഞങ്ങൾ ഈ വിനാശത്തിന് വേണ്ടതെല്ലാം ഉണ്ടാക്കുന്നത്. പറയുന്നു ഞങ്ങൾ ഇങ്ങനെയുള്ള ബോംബ് ഉണ്ടാക്കുന്നു അതിലൂടെ ഒരു ലോകമല്ല വേണമെങ്കിൽ 10 ലോകം വരെ ഇല്ലാതാക്കാം. ബാബ പറയുന്നു ഞാൻ സ്വർഗ്ഗം സ്ഥാപിക്കാൻ വന്നിരിക്കുന്നു. ബാക്കി വിനാശം അത് ഇവർ ചെയ്യും. ശരി.

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹ സ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണയ്ക്കുള്ള മുഖ്യസാരം -

1) പരിധിയില്ലാത്ത വൈരാഗിയായി എന്തെല്ലാമാണോ ഇതുവരെ ഭക്തിയിൽ പഠിച്ചത് അഥവ കേട്ടത്, അതെല്ലാം മറക്കണം. ഒരു ബാബയിൽ നിന്ന് കേട്ട്, ബാബയുടെ ശ്രീമത്തിലൂടെ സ്വയത്തെ ശ്രേഷ്ഠമാക്കണം.

2) ഏതുപോലെയാണോ ബാബ സമ്പൂർണ്ണ പവിത്രമായിരിക്കുന്നത്, ബാബയിൽ ഒരു കറയുമില്ല. അതുപോലെ പവിത്രമാകണം. നാടകത്തിലെ ഓരോ അഭിനേതാവിന്റേതും കൃത്യമായ പാർട്ടാണ്, ഈ ഗുഹ്യ രഹസ്യത്തെ മനസ്സിലാക്കി നടക്കണം.

**വരദാനം:- കഴിഞ്ഞതിന് ശ്രേഷ്ഠ വിധിയിലൂടെ വിട നൽകി ഓർമ്മചിഹ്ന സ്വരൂപമാക്കുന്ന പാസ്സ് വിത്ത് ഓണറായി ഭവിക്കട്ടെ!**

കഴിഞ്ഞത് കഴിഞ്ഞ് പോകുക തന്നെവേണം. സമയവും ദൃശ്യവും എല്ലാം കടന്ന് പോകും എന്നാൽ പാസ്സ് വിത്ത് ഓണറായി ഓരോ സങ്കൽപം അഥവ സമയത്തെയും കടത്തി വിടൂ അർത്ഥം കഴിഞ്ഞതിന് ഇങ്ങനെയുള്ള ശ്രേഷ്ഠ വിധിയിലൂടെ വിട നൽകൂ, അതിലൂടെ കഴിഞ്ഞതിനെ സ്മൃതിയിൽ കൊണ്ട് വരുമ്പോൾ തന്നെ ആഹാ, ആഹാ യുടെ ശബ്ദം മനസ്സിൽ നിന്ന് വരണം. മറ്റ് ആത്മാക്കൾ താങ്കളുടെ കഴിഞ്ഞുപോയ കഥയിൽ നിന്ന് പാഠം പഠിക്കണം. താങ്കളുടെ കഴിഞ്ഞുപോയ കാര്യങ്ങൾ, ഓർമ്മചിഹ്ന സ്വരൂപമായി മാറുകയാണെങ്കിൽ കീർത്തനം അർത്ഥം മഹിമ പാടിക്കൊണ്ടിരിക്കും.

**സ്ലോഗൻ:- തന്റെ മംഗളത്തിന്റെ ശ്രേഷ്ഠ പ്ലാനുണ്ടാക്കൂ അപ്പോൾ വിശ്വ സേവനത്തിൽ സാകാശ് ലഭിക്കും.**